● നിരീക്ഷണം

**കെ. രാജേശ്വരി**

# നടേശ പൂർണിമ അഥവാ ഈഴവ രാഷ്ട്രീയ പൂർണത



**എസ്.** എൻ.ഡി.പി യോഗം മുൻകൈയെടുത്ത് സ്ഥാപിക്കുന്ന കേരള ജനകീയ മുന്നണി എന്ന പുത്തൻ ജാതീയപാർട്ടി സെപ്റ്റംബർ 10ന് നിലവിൽ വരുകയാണ്. ഒരു ജാതി ഒരു മതം എന്നരുൾചെയ്ത ഗുരുവിൻെറ ജന്മദിനം തന്നെ പാർട്ടി രൂപവത്കരിക്കാൻ തെരഞ്ഞെടുത്ത നേതാക്കളുടെ ഔചിത്യബോധം അഭിനന്ദനാർഹമാണ്.

വീരശ്രീ വെള്ളാപ്പള്ളി നടേശനാകുന്നു കേ.ജ. മുന്നണിയുടെ പരമോന്നത നേതാവ്. ശ്രീനാരായണ ധർമപരിപാലകരിൽ അഗ്രേസരനാണ് നടേശൻ മുതലാളി. ഇടത്-വലതു മുന്നണികൾക്ക് പേടിസ്വപ്നം, ബി.ജെ.പിക്ക് ആശാകിരണം. ഒന്നല്ല, പത്ത് പാർട്ടികൾ കെട്ടിപ്പടുക്കാൻ വേണ്ട തൻേറടം, താൻപോരിമ, ബന്ധുബലം, ധനസ്ഥിതി.

കമ്യൂണിസ്റ്റ് കക്ഷികളുടെ പിന്തുണയോടെയാണ് നടേശൻ യോഗനേതൃത്വത്തിലെത്തിയത്. കോൺഗ്രസുകാരായ രാഹുലൻ ഡോക്ടറെയും ഗോപിനാഥൻ വക്കീലിനെയും ഒതുക്കാൻ ഭസ്മാസുരന് വരം കൊടുത്തത് സഖാവ് അച്യുതാനന്ദൻ. വി.എം. സുധീരനായിരുന്നു മുതലാളിയുടെ മുഖ്യശത്രു. 1998 ഫെബ്രുവരിയിലെ തെരഞ്ഞെടുപ്പിൽ സുധീരനെ തോൽപിക്കാൻ പഠിച്ച പണി പതിനെട്ടും പയറ്റിയെങ്കിലും ഫലമുണ്ടായില്ല. വിവരദോഷികളായ ആലപ്പുഴക്കാർ മുതലാളിയുടെ വാക്കിന് പുല്ലുവിലയാണ് കൽപിച്ചത്.

സുധീരനോടുള്ള വൈരാഗ്യത്തിന് കുറവുണ്ടായില്ലെങ്കിലും നടേശൻ ക്രമേണ കമ്യൂണിസ്റ്റുകാരിൽനിന്ന് അകന്നു. ഹയർ സെക്കൻഡറി കോഴ്സ് അനുവദിക്കുന്നതിൽ മന്ത്രി പി.ജെ. ജോസഫ് പ്രകടിപ്പിച്ച സ്വജാതിസ്നേഹം വെള്ളാപ്പള്ളിയെ ക്രുദ്ധനാക്കി. കൊല്ലം എസ്.എൻ കോളജിൽ എസ്.എഫ്.ഐ നടത്തിയ സമരവും ഗുരുദേവ പ്രതിമകൾക്ക് നേരെ നടന്ന അക്രമവും സാമുദായിക വികാരം ആളിക്കത്തിച്ചു. സഹകരണസംഘങ്ങൾ വഴി കള്ളുകച്ചവടം ദേശസാത്കരിച്ചപ്പോൾ ബാന്ധവം എന്നേക്കുമായി അവസാനിച്ചു.

2001ലെ തെരഞ്ഞെടുപ്പിൽ നടേശൻെറ മൂന്ന് നോമിനികളെങ്കിലും നിയമസഭയിലെത്തി-ഉമേഷ് ചള്ളിയിൽ, ഡി. സുഗതൻ, എ.എൻ. രാജൻബാബു. മറുഭാഗത്ത് വിദ്യാഭ്യാസമന്ത്രി പി.ജെ. ജോസഫ് അമ്പേ പരാജിതനായി. എസ്.എൻ കോളജ് സമരത്തിൻെറ മുഖ്യശിൽപികളായ മേഴ്സിക്കുട്ടിയമ്മ കുണ്ടറയിലും പി.കെ. ഗുരുദാസൻ വർക്കലയിലും കയ്പുനീർ നുകർന്നു.

തെരഞ്ഞെടുപ്പിനുശേഷം നടേശപ്രാഭവം ഉത്തരോത്തരം പ്രകടമായി. സഹകരണസംഘങ്ങൾ പിരിച്ചുവിടുകയും കള്ളുകച്ചവടം കരാറുകാർക്ക് തിരിച്ചുകിട്ടുകയും ചെയ്തതോടെ മുതലാളി ഐക്യമുന്നണിയിൽനിന്നും അകന്നു. ലാൽകൃഷ്ണ അദ്വാനി, മുരളി മനോഹർ ജോഷി മുതലായ വൻ

പുള്ളികളുമായി ചങ്ങാത്തം കൂടി. സംഘടിതമതങ്ങളുടെ ചൂഷണത്തെ പ്പറ്റിയും വിശാല ഹിന്ദു ഐക്യത്തിന്റെ ആവശ്യകതയെക്കുറിച്ചും വാചാലനായി.

പുരോഗതിയിലേക്കുള്ള മഹത്തായ കാൽവെപ്പാണ് കേരള ജനകീയ മുന്നണിയുടെ രൂപവത്കരണം. വിദ്യാസാഗർ-നടേശൻ-ശ്രീകുമാർ ത്രിമൂർത്തികളാണ് പാർട്ടിയുടെ ബ്രഹ്മാവിഷ്ണുമഹേശ്വരൻമാർ. കൊല്ലത്തെ എസ്.എൻ.ഡി.പി ആസ്ഥാനമാണ് പാർട്ടിയുടെ കേന്ദ്ര ഓഫീസ്. ചുവപ്പും മഞ്ഞയും കറുപ്പും ചേർന്ന മൂവർണക്കൊടിയാണ് കേരള ജനകീയ മുന്നണിക്ക്; സാമൂഹികനീതിയെ ദ്യോതിപ്പിക്കുന്ന ത്രാസ് ആയിരിക്കും തെരഞ്ഞെടുപ്പുചിഹ്നം.

1903ലാണ് എസ്.എൻ.ഡി.പി യോഗത്തിന്റെ ആവിർഭാവം. രാഷ്ട്രീയത്തിന് യോഗം ഒരുകാലത്തും അയിത്തം കൽപിച്ചിരുന്നില്ല. 1913 ആകുമ്പോഴേക്കും യോഗത്തെ പ്രതിനിധാനം ചെയ്ത് കുമാരനാശാൻ പ്രജാസഭയിൽ അംഗമായി. ടി.കെ. മാധവനിൽനിന്നാരംഭിക്കുന്നു, യോഗത്തിന്റെ കോൺഗ്രസ് ബന്ധം. മാധവന്റെ ഉൽസാഹത്തിലും കോൺഗ്രസിന്റെ പങ്കാളിത്തത്തിലും നടന്ന വൈക്കം സത്യഗ്രഹം യോഗത്തെ പൊരുതുന്ന സംഘടനയാക്കി. നിവർത്തന പ്രക്ഷോഭത്തിലും സ്റ്റേറ്റ് കോൺഗ്രസ് രൂപവത്കരണത്തിലും മുന്നിട്ടുനിന്നത് എസ്.എൻ.ഡി.പി യോഗമായിരുന്നു. ദിവാൻ സ്വാമി നൽകിയ 'ഉറപ്പ്'കളെ തുടർന്ന് യോഗം പ്രക്ഷോഭത്തിൽനിന്ന് പിന്മാറുകയും ശിഷ്ടകാലം സ്വതന്ത്ര തിരുവിതാംകൂറിനും അമേരിക്കൻ മോഡൽ ഭരണഘടനക്കും സ്തുതിപാടുകയും ചെയ്തു.

സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം എസ്.എൻ.ഡി.പി യോഗം കോൺഗ്രസിലേക്ക് മടങ്ങിയെത്തി. പാർട്ടിയിലെ ക്രൈസ്തവ മേധാവിത്വത്തിൽ മനം നൊന്ത് ശങ്കർ മന്നത്ത് പത്മനാഭനുമായി കൈകോർത്ത് ഹിന്ദു മഹാമണ്ഡലവും ഡെമോക്രാറ്റിക് കോൺഗ്രസുമുണ്ടാക്കി. ക്രിസ്ത്യൻ കോൺഗ്രസിനെ ആറടിമണ്ണിൽ കുഴിച്ചുമൂടുമെന്ന് നേതാക്കൾ നാടൊട്ടുക്ക് പ്രസംഗിച്ചുനടന്നു. തെരഞ്ഞെടുപ്പടുത്തപ്പോൾ ശങ്കർ അടക്കമുള്ളവർ മാതൃസംഘടനയിലേക്ക് തിരിച്ചുപോയി. നേതാക്കളുടെ വഞ്ചനയിൽ മനം നൊന്ത അണികൾ കമ്യൂണിസ്റ്റ് പാർട്ടിയിലും ചേക്കേറി. 1952ലെയും 54ലെയും തെരഞ്ഞെടുപ്പുകളിൽ ശങ്കർ പരാജയമടഞ്ഞു.

1954 ആകുമ്പോഴേക്കും ശങ്കറും പത്രാധിപർ സുകുമാരനും തമ്മിൽ തെറ്റിപ്പിരിഞ്ഞു. ആദിയിൽ ദിവാൻ ഭരണത്തിനും പിന്നീട് കോൺഗ്രസിനും ജയജയപാടിയ *കേരള കൗമുദി* ഇടതുപക്ഷജിഹ്വയായി. *കൗമുദി*യോട് മൽസരിച്ച് ശങ്കർ *ദിനമണി* എന്ന പത്രം പുറത്തിറക്കി.

വിമോചനസമരകാലത്ത് എസ്.എൻ.ഡി.പി യോഗം നിഷ്പക്ഷത പാലിച്ചു. പത്രാധിപരും *കേരള കൗമുദി*യും കമ്യൂണിസ്റ്റുകാരെ പിന്തുണച്ചപ്പോൾ കെ.പി.സി.സി പ്രസിഡന്റ് ശങ്കറും യോഗം ജനറൽ സെക്രട്ടറി കെ.ആർ. നാരായണനും ആവേശപൂർവം സമരത്തിൽ പങ്കെടുത്തു. ഈഴവസമുദായം കമ്യൂണിസ്റ്റുകാർക്കൊപ്പമാണെന്ന പ്രതീതിയാണ് തെരഞ്ഞെടുപ്പുഫലം നൽകിയത്. തിരു-കൊച്ചി ഭാഗത്ത് വിജയിച്ച കമ്യൂണിസ്റ്റുകാരേറെയും ഈഴവരായിരുന്നു-ടി.കെ. രാമകൃഷ്ണൻ, കെ.ആർ. ഗൗരി, എസ്.

**സഹകരണസംഘങ്ങൾ പിരിച്ചുവിടുകയും കള്ളുകച്ചവടം കരാറുകാർക്ക് തിരിച്ചുകിട്ടുകയും ചെയ്തതോടെ മുതലാളി ഐക്യമുന്നണിയിൽനിന്നും അകന്നു. ലാൽകൃഷ്ണ അദ്വാനി, മുരളി മനോഹർ ജോഷി മുതലായ വൻപുള്ളികളുമായി ചങ്ങാത്തം കൂടി. സംഘടിതമതങ്ങളുടെ ചൂഷണത്തെപ്പറ്റിയും വിശാല ഹിന്ദു ഐക്യത്തിന്റെ ആവശ്യകതയെക്കുറിച്ചും വാചാലനായി.**



കുമാരൻ, ആർ. സുഗതൻ, പി.എസ്. ശ്രീനിവാസൻ, പി. രവീന്ദ്രൻ, വെളിയം ഭാർഗവൻ....മറുഭാഗത്ത് കെ.ആർ. നാരായണൻ പരാജിതനായി. ആർ. ശങ്കർ വിദൂരസ്ഥമായ കണ്ണൂരിൽ മൽസരിച്ച് ജയിച്ചു. '60കളിലും യോഗ നേതൃത്വം കോൺഗ്രസിനൊപ്പവും സമുദായാംഗങ്ങൾ കമ്യൂണിസ്റ്റ് പാർട്ടിയിലും നിലകൊണ്ടു. 1965ൽ നിയമസഭയിലേക്കും 1967ൽ പാർലമെൻറിലേക്കും മൽസരിച്ച ശങ്കർ രണ്ടുതവണയും ഈഴവർക്ക് ഭൂരിപക്ഷമുള്ള മണ്ഡലത്തിൽ പരാജിതനായി.

റിട്ടയേർഡ് ജില്ലാ ജഡ്ജി എൻ. ശ്രീനിവാസൻ യോഗം പ്രസിഡൻറും പ്രൊഫ. പി.എസ്. വേലായുധൻ ജനറൽ സെക്രട്ടറിയുമായിരുന്ന കാലത്താണ് പിന്നാക്ക സമുദായ സംരക്ഷണാർഥം സോഷ്യലിസ്റ്റ് റിപ്പബ്ലിക്കൻ പാർട്ടിയുണ്ടായത്. ''........പിന്നാക്ക സമുദായങ്ങൾ ശക്തിരാഷ്ട്രീയത്തിൽനിന്ന് പുറംതള്ളപ്പെട്ടുപോയതിനാൽ അവർ അവശതയുടെയും അവഗണനയുടെയും അപമാനഭാരം പേറിനടക്കേണ്ട സ്ഥിതിയാണിന്ന് വന്നുചേർന്നിട്ടുള്ളത്. ഈ ഘട്ടത്തിൽ അവർ രാഷ്ട്രീയമായി സംഘടിച്ചില്ലെങ്കിൽ അവരുടെ ന്യായമായ അവകാശങ്ങൾ അപകടത്തിലാകുന്ന അവസ്ഥാവിശേഷമാണ്.'' ചരിത്രപണ്ഡിതനായ പ്രൊഫ. വേലായുധൻ മുന്നറിയിപ്പ് നൽകി.

1977ൽ ഒറ്റക്ക് മൽസരിച്ച എസ്.ആർ.പി എല്ലായിടത്തും ജാമ്യസംഖ്യ നഷ്ടപ്പെടുത്തി. 1980ൽ ഐക്യജനാധിപത്യമുന്നണിയിൽ അംഗമായെങ്കിലും ഒരാളെയും വിജയിപ്പിക്കാൻ കഴിഞ്ഞില്ല. 1982ൽ രണ്ടുപേർ-കോട്ടയത്ത് എൻ. ശ്രീനിവാസൻ, കരുനാഗപ്പള്ളിയിൽ ടി.വി. വിജയരാജൻ-വിജയിച്ചു. ശ്രീനിവാസൻ എക്സൈസ് വകുപ്പിൻെറ ചുമതലയോടെ മന്ത്രിയുമായി. ആ വർഷമാണ് ചതയദിനത്തിൽ വൈപ്പിൻ വിഷമദ്യദുരന്തമുണ്ടായത്. മരിച്ചവരിലേറെയും ശ്രീനാരായണീയർ. പ്രതികളും തഥൈവ. മദ്യം വിഷമാണ് എന്ന ഗുരുവചനം അന്വർഥമായി.

അധികാര വടംവലിയെ തുടർന്ന് എസ്.ആർ.പി പിളർന്നു. അഴിമതിയാരോപണ വിധേയനായ ശ്രീനിവാസന് കാലാവധി പൂർത്തിയാക്കാനും കഴിഞ്ഞില്ല. 1987 ആകുമ്പോഴേക്കും പാർട്ടി തകർന്നടിഞ്ഞു. യോഗനേതൃത്വത്തിൽ വീണ്ടും കോൺഗ്രസുകാർ വന്നു. 1987ലെ തെരഞ്ഞെടുപ്പിൽ കെ. ഗോപിനാഥൻ കായംകുളത്തും എം.കെ. രാഘവൻ പള്ളുരുത്തിയിലും കൈപ്പത്തി അടയാളത്തിൽ മൽസരിച്ചു. രണ്ടാളും ഡീസൻറായി തോൽക്കുകയും ചെയ്തു. 1996ൽ മോഹൻ ശങ്കർ കോട്ടയത്തും കെ.കെ. രാഹുലൻ നാട്ടികയിലും മൽസരിച്ചപ്പോഴും ചരിത്രം ആവർത്തിച്ചു.

കേരള ജനകീയ മുന്നണിക്ക് എസ്.ആർ.പിയുടെ ഗതി വരില്ലെന്ന് വെള്ളാപ്പള്ളി നടേശൻ ആണയിട്ട് പറയുന്നു. തലയ്ക്കൽ വളംവെച്ച് തലഞ്ഞ പാർട്ടിയാണ് എസ്.ആർ.പി. കേരള ജനകീയവേദിക്ക് കടയ്ക്കലാണ് വളപ്രയോഗം. അതുകൊണ്ട് പാർട്ടി വളരുക തന്നെ ചെയ്യും -ധർമപരിപാലകൻ ആത്മവിശ്വാസം പ്രകടിപ്പിക്കുന്നു.



...Y MAY 11, 2003

ശ്രീനാരായണഗുരു ഇല്ലായിരുന്നെങ്കിൽ ഹിന്ദുക്ക
ഹിന്ദുമതം ഉപേക്ഷിച്ചേനേ -ജോഷി

മുലായംസിംഗിനെപ്പോലെ, ലാലുപ്രസാദിനെപ്പോലെ മഹാനേതാവാവും നടേശനെന്ന് പ്രത്യാശിക്കാം. കടയ്ക്ക് വളം ചെയ്യാനും തലയ്ക്ക് [illegible] വെക്കാനും മുതലാളിയല്ലാതെ മറ്റാരുണ്ട് ഞങ്ങൾ ശ്രീനാരായണീയർക്ക്! ●